| 06-01-2014 | പ്രഭാതമുരളി | ഓം ശാന്തി | ബാപ്ദാദ | മധുബൻ |
|---|---|---|---|---|

## മധുരമായ കുട്ടികളെ- ഓർമ്മയുടെ യാത്രയാണ് മുഖ്യം, ഓർമ്മയിലൂടെയേ ആയുസ്സ് വർദ്ധിക്കൂ, വികർമ്മം വിനാശമാകൂ, ഓർമ്മയിൽ കഴിയുന്നവരുടെ അവസ്ഥയും വാക്കുകളും പെരുമാറ്റവും വളരെ ഫസ്റ്റ് ക്ലാസായിരിക്കും.

ചോദ്യം- നിങ്ങൾ കുട്ടികൾക്ക് ദേവതകളേക്കാൾ കൂടുതൽ സന്തോഷം ഉണ്ടായിരിക്കണം- എന്തുകൊണ്ട്? ഉത്തരം- എന്തുകൊണ്ടെന്നാൽ നിങ്ങൾക്ക് ഇപ്പോൾ വളരെ വലിയ ലോട്ടറി ലഭിച്ചിരിക്കുന്നു. ഭഗവാൻ നിങ്ങളെ പഠിപ്പിക്കുകയാണ്. സത്യയുഗത്തിൽ ദേവതയാണ് ദേവീ-ദേവന്മാരെ പഠിപ്പിക്കുക. ഇവിടെ മനുഷ്യൻ മനുഷ്യരെ പഠിപ്പിക്കുന്നു എന്നാൽ നിങ്ങൾ ആത്മാക്കളെ സ്വയം പരമാത്മാവ് പഠിപ്പിക്കുകയാണ്. നിങ്ങൾ ഇപ്പോൾ സ്വദർശനചക്രധാരിയായി മാറുകയാണ്. നിങ്ങളിൽ മുഴുവൻ ജ്ഞാനവുമുണ്ട്. ദേവതകളിൽ ഈ ജ്ഞാനംപോലുമില്ല.

ഗീതം- ഉണരൂ പ്രിയതമകളേ ഉണരൂ.....................

ഓംശാന്തി. പുതിയയുഗത്തിൽ ദേവീദേവന്മാരാണ് ഉണ്ടാവുക. അവരും മനുഷ്യർ തന്നെയാണ് എന്നാൽ അവരുടെ ഗുണങ്ങൾ ദേവതകൾക്കു സമാനമാണ്. അവരാണ് വൈഷ്ണവർ, ഡബിൾ അഹിംസകർ. ഇപ്പോൾ മനുഷ്യർ ഡബിൾ ഹിംസകരാണ്, ഉപദ്രവിക്കുകയും ചെയ്യുന്നു, കാമകഠാരിയും പ്രയോഗിക്കുന്നു. ഇതിനെയാണ് മൃത്യുലോകം എന്നു പറയുന്നത്, ഇവിടെ മുഴുവൻ വികാരീ മനുഷ്യരാണ് വസിക്കുന്നത്. അതിനെ ദേവലോകം എന്നാണ് പറയുക അവിടെ ദേവീ ദേവന്മാരാണ് വസിക്കുന്നത്. അവർ ഡബിൾ അഹിംസകരായിരുന്നു. അവർക്കും രാജ്യമുണ്ടായിരുന്നു. കല്പത്തിന്റെ ആയുസ്സ് ലക്ഷക്കണക്കിന് വർഷങ്ങളാക്കിയതിനാൽ ഈ കാര്യങ്ങളെക്കുറിച്ചുള്ള ചിന്തപോലും വരുന്നില്ല. ഇപ്പോൾ കല്പത്തിന്റെ ആയുസ്സ് കുറച്ചുകൊണ്ടിരിക്കുകയാണ്. ചിലർ 7 ആയിരം വർഷം എന്നു പറയുന്നു, ചിലർ 10 ആയിരം വർഷം എന്നു പറയുന്നു. ഇതും കുട്ടികൾക്ക് അറിയാം അച്ഛനാണ് ഉയർന്നതിലും ഉയർന്ന ഭഗവാൻ നമ്മൾ അവരുടെ കുട്ടികളാണ് നമ്മൾ ശാന്തിധാമത്തിൽ വസിക്കുന്നവരാണ്. നമ്മൾ വഴികാട്ടികളാണ് വഴി പറഞ്ഞുകൊടുക്കുകയാണ്. ഈ യാത്രയെ വർണ്ണിക്കുക സാധ്യമല്ല. ഗീതയിൽ മന്മനാഭവ എന്ന പദം തീർച്ചയായുമുണ്ട്. പക്ഷേ അതിന്റെ അർത്ഥം എന്താണ്? സ്വയം ആത്മാവാണെന്നു മനസ്സിലാക്കി അച്ഛനെ ഓർമ്മിക്കൂ, ഇത് ആരുടേയും ബുദ്ധിയിൽ വരുന്നില്ല. എപ്പോൾ ബാബ വന്ന് മനസ്സിലാക്കിത്തരുന്നുവോ അപ്പോഴേ ആരുടേയെങ്കിലും ബുദ്ധിയിൽ ഇത് വരൂ. ഈ സമയം നിങ്ങൾ മനുഷ്യനിൽ നിന്നും ദേവതയാവുകയാണ്. ഇവിടെയുള്ളത് മനുഷ്യരാണ്, ദേവതകൾ സത്യയുഗത്തിലാണുണ്ടാവുക. അതുകൊണ്ട് നിങ്ങളിപ്പോൾ മനുഷ്യനിൽ നിന്നും ദേവതയായി മാറുകയാണ്. ഇത് നിങ്ങളുടെ ഈശ്വരീയ മിഷനാണ്. നിരാകാരനായ പരമാത്മാവിനെ മനുഷ്യർക്ക് ആർക്കും മനസ്സിലാക്കാൻ സാധിക്കില്ല. നിരാകാരന് കൈയ്യും കാലും എവിടെനിന്നുവന്നു. കൃഷ്ണനാണെങ്കിൽ കൈയ്യും കാലും എല്ലാമുണ്ട്. ഭക്തിമാർഗ്ഗത്തിൽ എത്ര ശാസ്ത്രങ്ങളാണ് ഉണ്ടാക്കിയിരിക്കുന്നത്. ഇപ്പോൾ നിങ്ങൾ കുട്ടികളുടെ കൈവശം അനവധി ചിത്രങ്ങളുണ്ട്. ചിത്രം കാണുമ്പോൾ ഓർമ്മവരും ഇന്ന ചിത്രത്തിൽ നിന്ന് ഈ കാര്യം മനസ്സിലാക്കിക്കൊടുക്കണം, ഇനിയും കൂടുതൽ ചിത്രങ്ങൾ ഉണ്ടാക്കിക്കൊണ്ടിരിക്കും. ഏറ്റവും മുകളിൽ ആത്മാക്കളെയും കാണിക്കണം. ആത്മാക്കളെ മാത്രം കാണാൻ കഴിയണം. പിന്നീട് സൂക്ഷ്മ വതനം, അതിനു താഴെ മനുഷ്യലോകവും ഉണ്ടാക്കണം. മനുഷ്യർ അവസാനം വന്നിട്ട് പിന്നീട് മുകളിലേയ്ക്ക് കയറുന്നത് എങ്ങനെയാണ് എന്നത് കാണിക്കണം. ദിനംപ്രതി ദിനം പുതിയ കണ്ടുപിടിത്തങ്ങൾ വന്നുകൊണ്ടിരിക്കും. ഇപ്പോൾ എത്ര ചിത്രങ്ങളുണ്ടോ, അത്രയും സേവനവും ചെയ്യണം. പിന്നീട് മനുഷ്യർ പെട്ടെന്നു തന്നെ മനസ്സിലാക്കുന്ന തരത്തിലുള്ള ചിത്രങ്ങൾ ഉണ്ടാക്കും. വൃക്ഷം വളരെ പെട്ടെന്ന് വൃദ്ധി പ്രാപിക്കും. കല്പം മുമ്പ് ആര് എന്ത് പദവി നേടിയോ എന്ത് റിസൾട്ട് വന്നോ അതുതന്നെയാവും ഉണ്ടാവുക. പിന്നാലെ വരുന്നവർക്ക് മാലയിലെ മണിയാവാൻ സാധിക്കില്ല എന്നല്ല. അവരും വരും. അതിതീവ്രമായ ഭക്തി ചെയ്യുന്നവർ രാവും പകലും ഭക്തി ചെയ്യുന്നതിൽ മുഴുകിയിരിക്കും, അതിനാൽ അവർക്ക് സാക്ഷാത്ക്കാരമുണ്ടാകുന്നു. ഇവിടെയും അതുപോലെയുണ്ടാകും. രാവും പകലും പരിശ്രമിച്ച് പതിതത്തിൽ നിന്നും പാവനമായി മാറും. എല്ലാവർക്കും ചാൻസുണ്ട്. അവസാനം കുറച്ചുപേർ ബാക്കിയാകില്ല. ഡ്രാമ അങ്ങനെയാണ് ഉണ്ടാക്കിയിരിക്കുന്നത്, ആരും ബാക്കിയുണ്ടാകില്ല. എല്ലാഭാഗത്തും സന്ദേശം നൽകണം. ശാസ്ത്രത്തിലുണ്ട് ഒരാൾ ബാക്കിയായി അവർ പരാതി പറഞ്ഞു. ഈ ചിത്രങ്ങൾ പത്രങ്ങളിലും വരും. നിങ്ങൾക്കും നിമന്ത്രണം ലഭിച്ചുകൊണ്ടിരിക്കും. എല്ലാവർക്കും മനസ്സിലാകും അച്ഛൻ വന്നിരിക്കുന്നു. എപ്പോൾ പൂർണ്ണ

നിശ്ചയം വരുന്നുവോ അപ്പോൾ ഓടും. വാർത്തകൾ വന്നുകൊണ്ടേയിരിക്കും. നവയുഗം എന്ന് സത്യയുഗത്തേയാണ് പറയുക. നവയുഗം എന്നപേരിൽ പത്രങ്ങളും ഇറങ്ങുന്നുണ്ട്. പറയുന്നത് ന്യൂ ഡെൽഹി എന്നാണ് പക്ഷേ ന്യൂ ഡെൽഹിയിൽ ഈ പഴയ കോട്ടയും അഴുക്കുകളുമൊന്നും ഉണ്ടാവില്ല. ഇപ്പോൾ സർവ്വസാധനങ്ങളും അഴുക്കു നിറഞ്ഞ് മോശമായിരിക്കുന്നു. സത്യയുഗത്തിൽ തത്വങ്ങൾ പോലും ഓർഡറിലായിരിക്കും. ഇവിടെയാണെങ്കിൽ 5 തത്വങ്ങളും തമോപ്രധാനമാണ്. അവിടെ സർവ്വതത്വങ്ങളും സതോപ്രധാനമായതിനാൽ സർവ്വതിൽ നിന്നും സുഖമാണ് ലഭിക്കുക. ദുഃഖത്തിന്റെ പേരുപോലും ഉണ്ടാകില്ല. അതിന്റെ പേരാണ് സ്വർഗ്ഗം. ഈ കാര്യങ്ങളെല്ലാം നിങ്ങളാണ് മനസ്സാലാക്കുന്നത് ഇപ്പോൾ നിങ്ങൾക്കു മനസ്സിലായി നമ്മൾ തീർത്തും തമോപ്രധാനമായിരിക്കുന്നു. സതോപ്രധാനമായി മാറുന്നതിനായി പുരുഷാർത്ഥം ചെയ്ത് ലക്ഷ്യത്തിലേയ്ക്ക് കയറുകയാണ് ബാക്കി എല്ലാവരും അന്ധകാരത്തിലാണ്. നമ്മൾ പ്രകാശത്തിലാണ്. നമ്മൾ മുകളിലേയ്ക്ക് പോവുകയാണ് ബാക്കി എല്ലാവരും താഴെ വീണുകൊണ്ടിരിക്കുകയാണ്. നിങ്ങൾ കുട്ടികൾ ഈ കാര്യങ്ങളെല്ലാം വിചാര സാഗര മഥനം ചെയ്യണം. ശിവബാബ പഠിപ്പിക്കുന്നയാളാണ്. അതിനാൽ ബാബയ്ക്ക് മനനം ചെയ്യേണ്ടതില്ല. ബ്രഹ്മാവിന് മനനം ചെയ്യണം. നിങ്ങൾ എല്ലാവരും വിചാര സാഗര മഥനം ചെയ്താണ് മനസ്സിലാക്കിക്കൊടുക്കുന്നത്. ചിലരാണെങ്കിൽ മനനം ചെയ്യുന്നേയില്ല. പഴയലോകം തന്നെ ഓർമ്മ വരുന്നു. ബാബ പറയുന്നു പഴയലോകത്തെ പൂർണ്ണമായും മറക്കു. പക്ഷേ ബാബയ്ക്ക് അറിയാം– നമ്പർവൈസ് പുരുഷാർത്ഥം അനുസരിച്ച് രാജധാനി സ്ഥാപിതമാവുകയാണ്. ബാബ പറയുന്നു ഞാൻ വന്ന് രാജധാനി സ്ഥാപിച്ച് ബാക്കി എല്ലാവരേയും തിരിച്ച് കൊണ്ടുപോകുന്നു. അവർ കേവലം തന്റെ ധർമ്മത്തെ സ്ഥാപിക്കുക മാത്രം ചെയ്യുന്നു. അവരുടെ പിന്നാലെ അവരുടെ ധർമ്മത്തിലുള്ളവരും വന്നുകൊണ്ടിരിക്കും. അവരെക്കുറിച്ച് എന്ത് മഹിമയാണ് പാടുക. മഹിമയുള്ളത് നിങ്ങൾക്കാണ്. ആദി സനാതന ദേവീദേവതാ ധർമ്മത്തെയാണ് ഹീറോ ഹീറോയിൻ എന്നു പറയുന്നത്. വജ്രതുല്യമായ ജീവിതമെന്നും കക്കയ്ക്കു സമാന ജീവിതം എന്നും നിങ്ങളെക്കുറിച്ചാണ് പാടിയിരിക്കുന്നത്. വീണ്ടും നിങ്ങൾ കുടുമയിൽ നിന്നും വീണ് ഏറ്റവും താഴെയെത്തുന്നു. ഈ സമയത്ത് നിങ്ങൾ കുട്ടികൾക്ക് ദേവതകളേക്കാൾ സന്തോഷം ഉണ്ടായിരിക്കണം എന്തുകൊണ്ടെന്നാൽ നിങ്ങൾക്ക് ഇപ്പോൾ ലോട്ടറി അടിച്ചിരിക്കുകയാണ്. നിങ്ങളെ ഇപ്പോൾ പഠിപ്പിക്കുന്നത് ഭഗവാനാണ്. അവിടെയാണെങ്കിൽ ദേവതയാണ് ദേവീ ദേവന്മാരെ പഠിപ്പിക്കുന്നത്. ഇവിടെയോ മനുഷ്യൻ മനുഷ്യരെ പഠിപ്പിക്കുന്നു എന്നാൽ നിങ്ങൾ ആത്മാക്കളെ പരമാത്മാവാണ് പഠിപ്പിക്കുന്നത്. വ്യത്യാസം വന്നില്ലേ.

നിങ്ങൾ ബ്രാഹ്മണർ രാമരാജ്യത്തേയും രാവണരാജ്യത്തേയും മനസ്സിലാക്കി. ഇപ്പോൾ നിങ്ങൾ എത്രത്തോളം ശ്രീമതം അനുസരിച്ച് നടക്കുന്നുവോ അത്രയും ഉയർന്ന പദവി നേടും. അജ്ഞാനകാലത്ത് എന്ത് ചെയ്താലും അതെല്ലാം തലതിരിഞ്ഞ കാര്യങ്ങളാകുന്നു. കുഞ്ഞായിരിക്കുമ്പോൾ ബുദ്ധി വളരെ നിർമ്മലമായിരിക്കും പിന്നീട് ബാലകരുടെ ബുദ്ധിയാകും. 16–17 വർഷങ്ങൾക്കുശേഷം വിവാഹനിശ്ചയം ചെയ്യുന്നു. ഇന്നുകാലങ്ങളിൽ സ്ഥിതി വളരെ മോശമാണ്. മടിയിലിരിക്കുന്ന കുട്ടിയുടെ വിവാഹനിശ്ചയം പോലും നടത്തുന്നു. പിന്നീട് കൊടുക്കൽ വാങ്ങൽ ആരംഭിക്കുന്നു. അവിടെ വിവാഹങ്ങൾ എത്ര രാജകീയമായിരിക്കും. നിങ്ങൾ എല്ലാം സാക്ഷാത്ക്കാരത്തിലൂടെ കണ്ടിട്ടുണ്ട്. നിങ്ങൾ മുന്നോട്ട് പോകുന്തോറും എല്ലാം സാക്ഷാത്ക്കാരത്തിലൂടെ കാണാൻ തുടങ്ങും. നല്ല ഫസ്റ്റ് ക്ലാസ് യോഗികളായ കുട്ടികളുടെ ആയുസ്സ് വർദ്ധിച്ചുകൊണ്ടിരിക്കും. അച്ഛൻ പറയുന്നു യോഗത്തിലൂടെ തന്റെ ആയുസ്സിനെ വർദ്ധിപ്പിക്കു. യോഗത്തിൽ ഞാൻ തണുപ്പനാണ് എന്ന് കുട്ടികൾ മനസ്സിലാക്കുന്നുണ്ട്. ഓർമ്മയിൽ ഇരിക്കാനായി തലയിട്ട് ഉടയ്ക്കുന്നു എന്നിട്ടും സാധിക്കുന്നില്ല. മിനിറ്റിന് മിനിറ്റിന് മറന്നുപോകുന്നു. വാസ്തവത്തിൽ ഇവിടെയുള്ളവരുടെ ചാർട്ട് വളരെ നല്ലതായിരിക്കണം. പുറത്തുള്ളവരാണെങ്കിൽ ജോലി വേലകളിൽ മുഴുകുന്നവരാണ്. ബാബയെ ഓർമ്മിച്ച് ഓർമ്മിച്ച് നിങ്ങൾക്ക് ഇവിടെത്തന്നെ സതോപ്രധാനമായി മാറണം. ഭോജനം ഉണ്ടാക്കുമ്പോഴും ജോലികൾ ചെയ്യുമ്പോഴുമായി കുറഞ്ഞത് 8 മണിക്കൂർ എന്നെ ഓർമ്മിക്കു എങ്കിൽ അന്തിമത്തിൽ കർമ്മാതീത അവസ്ഥയിലെത്തും. ഞാൻ 6–8 മണിക്കൂർ യോഗത്തിൽ ഇരിക്കുന്നുണ്ട് എന്ന് ആരെങ്കിലും പറഞ്ഞാൽ ബാബ അത് വിശ്വസിക്കില്ല. വളരെപ്പേർ ലജ്ജ കാരണത്താൽ ചാർട്ട് എഴുതുന്നില്ല. അര മണിക്കൂർ പോലും ഓർമ്മയിൽ ഇരിക്കാൻ സാധിക്കുന്നില്ല. മുരളി കേൾക്കുക എന്നത് ഓർമ്മയല്ല, അപ്പോൾ ധനമാണ് സമ്പാദിക്കുന്നത്. യോഗം ചെയ്യുമ്പോൾ കേൾക്കാൻ പോലും കഴിയില്ല. ചില കുട്ടികൾ ഇങ്ങനെ എഴുതും ഓർമ്മയിൽ മുരളി കേട്ടു, പക്ഷേ അത് ഓർമ്മയാണോ. ബാബ സ്വയം പറയുന്നു ഞാൻ മിനിറ്റിന് മിനിറ്റിന് മറന്നുപോകുന്നു. ഓർമ്മയിൽ ഭോജനം കഴിക്കാൻ ഇരിക്കുന്നു, ബാബാ അങ്ങ് അഭോക്താവാണ്, അതിനാൽ ബാബാ അങ്ങും കഴിക്കുന്നുണ്ട്, ഞങ്ങളും കഴിക്കുകയാണ് എന്ന് എങ്ങനെ പറയാൻ സാധിക്കും. ചില ചിലകാര്യങ്ങളിൽ ബാബ കൂടെയുണ്ട് എന്ന് പറയുന്നു. മുഖ്യമായത് ഓർമ്മയുടെ യാത്രയാണ്. മുരളി എന്നത് തീർത്തും വേറിട്ട ഒരു വിഷയമാണ്. ഓർമ്മയിലൂടെയാണ് പാവനമായി മാറുന്നത്. ആയുസ്സ് വർദ്ധിക്കുന്നു. മുരളി കേട്ടു അതിലും ബാബ ഉണ്ടായിരുന്നല്ലോ എന്നല്ല.

മുരളി കേൾക്കുന്നതിലൂടെ വികർമ്മം വിനാശമാവുകയില്ല. പരിശ്രമമുണ്ട്. ബാബയ്ക്കറിയാം ചിലകുട്ടികൾക്ക് ബാബയെ ഓർമ്മിക്കാനെ സാധിക്കുന്നില്ല. ഓർമ്മയിൽ ഇരിക്കുന്നവരുടെ അവസ്ഥ, വാക്കുകൾ, പെരുമാറ്റം എല്ലാം വ്യത്യസ്തമായിരിക്കും. ഓർമ്മയിലൂടെ മാത്രമേ സതോപ്രധാനമായി മാറുകയുള്ളു. പക്ഷേ മായ തീർത്തും വിവേകശൂന്യരാക്കി മാറ്റുന്നു. ഒരുപാട് പേർക്ക് അസുഖങ്ങൾ ഉണ്ടാകുന്നു. ഇതുവരെ ഇല്ലാതിരുന്ന മോഹം അപ്പോൾ ഉണ്ടാകുന്നു. അതിൽ കുടുങ്ങി മരിച്ചുപോകുന്നു. വളരെ പരിശ്രമമുള്ള കാര്യമാണ്. മുരളി കേൾക്കുക എന്നത് വേറിട്ട കാര്യമാണ്. ഇത് ധനം സമ്പാദിക്കുന്നതിനുള്ള വിധിയാണ്, ഇതിലൂടെ ആയുസ്സ് വർദ്ധിക്കുന്നില്ല, പാവനമായി മാറുന്നില്ല, വികർമ്മം വിനാശമാവുകയില്ല. വളരെയധികം പേർ മുരളി കേൾക്കുന്നുണ്ട്. എന്നിട്ടും വികാരങ്ങളിൽ വീണുകൊണ്ടിരിക്കുന്നു. സത്യം പറയുന്നില്ല. പവിത്രമായിരിക്കാൻ സാധിക്കുന്നില്ലെങ്കിൽ പിന്നെന്തിനാണ് ഇവിടേയ്ക്ക് വരുന്നത്? എന്ന് ബാബ ചോദിക്കുന്നു. അപ്പോൾ പറയും ബാബാ ഞാൻ അജാമിലനാണ്. ഇവിടെ വന്നാലല്ലേ പാവനമാകാൻ സാധിക്കൂ. ഇവിടെ വരുന്നതിലൂടെ കുറച്ച് നേരെയാകും അല്ലാതെ മറ്റെവിടെപ്പോകും. വഴി ഇതുതന്നെയാണ്. ഇങ്ങനെയുള്ളവരും വരാറുണ്ട്. എപ്പോഴെങ്കിലും ഒരിയ്ക്കൽ ലക്ഷ്യത്തിൽ അമ്പ് ഏൽക്കും. ബാബ ഇവിടെ വരുന്നതിനേക്കുറിച്ചും പറയുന്നു– ഇവിടേയ്ക്ക് അപവിത്രമായവർ വരരുത്. ഇത് ഇന്ദ്രസഭയാണ്. ഇപ്പോൾ വരെ വന്നുകൊണ്ടിരിക്കുന്നുണ്ട്. ഒരു ദിവസം ഈ ആജ്ഞ പുറപ്പെടുവിക്കും, അപ്പോൾ പക്കാ ഉറപ്പുള്ളവരെ മാത്രമേ പ്രവേശിപ്പിക്കുകയുള്ളു. അപ്പോൾ മനസ്സിലാക്കും ഇത് അങ്ങനെയുള്ള സംഘടനയാണ്, അപവിത്രമായ ആർക്കും ഉള്ളിലേയ്ക്ക് പോകാൻ സാധിക്കില്ല. ഇത് ആരുടെ സഭയാണ് എന്നത് നിങ്ങൾ കുട്ടികൾക്ക് അറിയാം. നമ്മൾ ഭഗവാൻ, ഈശ്വരൻ, സോമനാഥൻ, ബബൂൽനാഥനുമുന്നിലാണ് ഇരിക്കുന്നത്. അവർ തന്നെയാണ് പാവനമാക്കിമാറ്റുന്നയാൾ. ഇനി അവസാനമാകുമ്പോൾ വളരെയധികംപേർ വരും പിന്നീട് ബഹളമുണ്ടാക്കാൻ ആർക്കും സാധിക്കില്ല. ഈ ധർമ്മത്തിലുള്ളവർ ആരാണോ അവർ വരും. ആര്യസമാജത്തിലുള്ളവരും ഹിന്ദുക്കളാണ്. കേവലം മഠത്തേയും വഴിയേയും വേർപെടുത്തിയിരിക്കുന്നു. സത്യയുഗത്തിലാണ് ദേവതകൾ ഉണ്ടാവുക. ഇവിടെ എല്ലാവരും ഹിന്ദുക്കളാണ്. വാസ്തവത്തിൽ ഹിന്ദു എന്ന ധർമ്മം തന്നെയില്ല, ഹിന്ദുസ്ഥാൻ എന്നത് ദേശത്തിന്റെ നാമമാണ്. നിങ്ങൾ കുട്ടികൾ ഇരിക്കുമ്പോഴും എഴുന്നേൽക്കുമ്പോഴും നടക്കുമ്പോഴും സ്വദർശന ചക്രധാരിയായി മാറണം. വിദ്യാർത്ഥികൾക്ക് പഠിക്കുന്ന കാര്യങ്ങൾ ഓർമ്മവേണ്ടേ. മുഴുവൻ ചക്രവും ബുദ്ധിയിലുണ്ട്. ദേവതകളും നിങ്ങളും തമ്മിൽ അല്പം വ്യത്യാസമുണ്ട്. പക്കാ സ്വദർശന ചക്രധാരിയായി മാറിക്കഴിഞ്ഞാൽ വിഷ്ണുകുലത്തിലേതാവും. നിങ്ങൾക്ക് അറിയാം നമ്മൾ ഇവരായി മാറുകയാണ്. ആ ദേവതകൾ ഫൈനലാണ്. നിങ്ങൾ കർമ്മാതീത അവസ്ഥയിൽ എത്തുമ്പോഴേ ഫൈനലിൽ എത്തൂ. ശിവബാബ നിങ്ങളെ സ്വദർശന ചക്രധാരിയാക്കി മാറ്റുകയാണ്. ബാബയിൽ ജ്ഞാനമുണ്ടല്ലോ. ബാബയാണ് നിങ്ങളെ ഇങ്ങനെയാക്കി മാറ്റുന്നത്. നിങ്ങളാണ് ആയി മാറുന്നത്. ബ്രാഹ്മണനായിട്ട് പിന്നീട് ദേവതയായി മാറും. ഇപ്പോൾ എങ്ങനെ നിങ്ങൾക്ക് ഈ അലങ്കാരങ്ങൾ നൽകും. ഇപ്പോൾ നിങ്ങൾ പുരുഷാർത്ഥികളാണ്. പിന്നീട് നിങ്ങൾ വിഷ്ണുവിന്റെ കുലത്തിലേതായി മാറും. സത്യയുഗം വൈഷ്ണവ കുലമല്ലേ. അതിനാൽ ഇങ്ങനെയായി മാറണം. നിങ്ങൾക്ക് മധുരമായി മാറണം. അതും ഇതും സംസാരിക്കുന്നതിനേക്കാൾ നല്ലത് സംസാരിക്കാതിരിക്കുന്നതാണ്. ഒരു ദൃഷ്ടാന്തമുണ്ട്– രണ്ടുപേർ തമ്മിൽ അടികൂടി, സന്യാസി പറഞ്ഞു വായിൽ നാണയമിടൂ. ഒരിയ്ക്കലും പുറത്ത് എടുക്കരുത്. പിന്നീട് പ്രതികരിക്കാൻ സാധിച്ചില്ല. 5 വികാരങ്ങളെ വിജയിക്കുക എന്നത് അമ്മായിയുടെ വീട്ടിൽ പോകുന്നതുപോലെ എളുപ്പമല്ല. ചിലർ തന്റെ അനുഭവങ്ങളും പറയാറുണ്ട്– എന്റെയുള്ളിൽ വളരെയധികം ക്രോധമുണ്ടായിരുന്നു, ഇപ്പോൾ ഒരുപാടു കുറവുണ്ട്. വളരെ മധുരമായി മാറണം. ഇന്നലെ നിങ്ങൾ ഈ ദേവതകളുടെ മഹിമ പാടുകയായിരുന്നു. ഇന്ന് നിങ്ങൾ മനസ്സിലാക്കുന്നുണ്ട് നമ്മൾ അതായി മാറിക്കൊണ്ടിരിക്കുകയാണ്. നമ്പർവൈസായാണ് മാറുന്നത്. ആരാണോ സേവനം ചെയ്യുന്നത് അവരുടെ പേര് ബാബ തീർച്ചയായും പറയും. വഴി പറഞ്ഞുകൊടുക്കണം. നമ്മുക്ക് മുമ്പ് ഒന്നും അറിയില്ലായിരുന്നു. ഇപ്പോൾ എത്ര ജ്ഞാനം ലഭിച്ചിരിക്കുന്നു. ആരാണോ നല്ലരീതിയിൽ ധാരണ ചെയ്യാത്തത് അവരുടെ റിപ്പോർട്ടും വരുന്നുണ്ട്. ബാബാ ഇവരിൽ വളരെയധികം ക്രോധമുണ്ട്. ബാബയ്ക്ക് അറിയാം ഇവർക്ക് ആത്മീയ സേവനം ചെയ്യാൻ സാധിക്കില്ല അതിനാൽ സ്ഥൂലസേവനം ഏൽപ്പിക്കുന്നു. ബാബയുടെ ഓർമ്മയിൽ ഇരുന്നുകൊണ്ട് സേവനം ചെയ്താൽ അഹോ ഭാഗ്യം. പരസ്പരം ഓർമ്മയുണർത്തിക്കൊണ്ടിരിക്കൂ. ഓർമ്മയിലൂടെ വളരെ അധികം ബലം ലഭിക്കും. ഓർമ്മിക്കുന്നവർ പിന്നീട് ചാർട്ട് വെയ്ക്കണം. ചാർട്ടിലൂടെ മനസ്സിലാക്കാൻ സാധിക്കും. ഓരോരുത്തർക്കും ബാബ ശ്രദ്ധ നൽകിക്കൊണ്ടിരിക്കുന്നു. ലോകത്തിലുള്ളവർ ശാന്തി യാചിക്കുന്നു. തീർച്ചയായും എപ്പോഴോ ഒരിയ്ക്കൽ വിശ്വത്തിൽ ശാന്തി ഉണ്ടായിരുന്നു. സത്യയുഗത്തിൽ അശാന്തമാക്കുന്ന ഒരു കാര്യവും ഉണ്ടാകില്ല. മധുരമായ അച്ഛനും മധുരമായ മക്കളും ചേർന്ന് മുഴുവൻ വിശ്വത്തെയും മധുരമാക്കുന്നു. ഇപ്പോൾ മധുരം എവിടെയുണ്ട്. മരണം തന്നെ മരണമാണ് എല്ലായിടത്തും. ഈ കളി അനേകം തവണയുണ്ടായിട്ടുണ്ട് ഇനിയും ഉണ്ടായിക്കൊണ്ടിരിക്കും. അവസാനിക്കുക സാധ്യമല്ല. ചക്രം കറങ്ങിക്കൊണ്ടേയിരിക്കും.

ശരി!

വളരെക്കാലത്തെ വേർപാടിന്നുശേഷം തിരിച്ചു കിട്ടിയ മധുരമധുരമായ ഓമന സന്താനങ്ങൾക്ക് മാതാവും പിതാവുമായ ബാപ്ദാദയുടെ സ്നേഹസ്മരണകളും പുലർകാല വന്ദനവും. ആത്മീയ പിതാവിന്റെ ആത്മീയ കുട്ടികൾക്ക് നമസ്കാരം.

## ധാരണക്കുള്ള മുഖ്യസാരം –

1). വികർമ്മത്തെ വിനാശമാക്കുന്നതിനായും ആയുസ്സ് വർദ്ധിപ്പിക്കുന്നതിനായും ഓർമ്മയുടെ യാത്ര തീർച്ചയായും ചെയ്യണം. ഓർമ്മയിലൂടെയേ പാവനമാവുകയുള്ളു അതിനാൽ ഒർമ്മയുടെ ചാർട്ട് കുറഞ്ഞത് 8 മണിക്കൂറെങ്കിലും വേണം

2). ദേവതകൾക്കു സമാനം മധുരമായി മാറണം. മോശമായ വാക്കുകളിൽ സംസാരിക്കുന്നതിനേക്കാൾ നല്ലത് സംസാരിക്കാതിരിക്കുന്നതാണ്. ആത്മീയമോ സ്ഥൂലമോ ആയ സേവനങ്ങൾ ചെയ്യുമ്പോഴും ബാബയുടെ ഓർമ്മയുണ്ടെങ്കിൽ അത് മഹാഭാഗ്യമാണ്.

## വരദാനം– കമലപുഷ്പത്തിന്റെ അടയാളത്തെ ബുദ്ധിയിൽ വെച്ച്, ഞാൻ ഇതിന് ഉദാഹരണമാണെന്നു മനസ്സിലാക്കുന്നവരായ സ്നേഹിയും വേറിട്ടവരുമായി ഭവിയ്ക്കട്ടെ!

പ്രവൃത്തിയിൽ ഇരിക്കുന്നവരുടെ അടയാളമാണ് കമലപുഷ്പം. അതിനാൽ കമലപുഷ്പമായി മാറി കാര്യങ്ങളെ പ്രാവർത്തികമാക്കു. അഥവാ കാര്യങ്ങളെ പ്രാവർത്തിമാക്കുന്നില്ലെങ്കിൽ കമലപുഷ്പമാകാൻ സാധിക്കില്ല. അതിനാൽ കമലപുഷ്പമെന്ന അടയാളത്തെ ബുദ്ധിയിൽ വെച്ച് ഞാൻ സ്വയം അതിന് ഉദാഹരണമാണെന്നു മനസ്സിലാക്കി മുന്നോട്ടുപോകു. സേവനങ്ങൾ ചെയ്തുകൊണ്ടും സ്നേഹിയും വേറിട്ടവരുമായിരിക്കു. കേവലം സ്നേഹി മാത്രമാകരുത് പകരം വേറിട്ട സ്ഥിതിയിൽ ഇരുന്നുകൊണ്ട് സ്നേഹിയാകു എന്തുകൊണ്ടെന്നാൽ സ്നേഹം ആകർഷണത്തിന്റെ രൂപത്തിലേയ്ക്ക് മാറാറുണ്ട്, അതിനാൽ സ്നേഹിയും വേറിട്ടവരുമായി മാറി ഏതു സേവനവും ചെയ്യൂ.

## സ്ലോഗൻ– സ്നേഹത്തിന്റെ ഛത്രഛായയ്ക്കുള്ളിലേയ്ക്ക് മായയ്ക്ക് വരാൻ സാധിക്കില്ല.